# ഒരു പ്രാചീന ബുദ്ധവിഹാരത്തിന് ശാപമോക്ഷം

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

> മതമൗലികവാദത്തിന്റെ വൈതാളികൻമാരാണ്, മതങ്ങൾക്കുൾക്കരുത്തുതകുന്ന ശാശ്വത മൂല്യങ്ങൾ സ്വാംശീകരിച്ചിട്ടുള്ള ശരിയായ മതാനുയായികളല്ല, മഹാപാപങ്ങളുടെ പെരും കുരിശു വഹിക്കുന്നതു്, മതത്തിന്റെ പേരിൽ മനുഷ്യരെ പരസ്പരം മല്ലടിപ്പിച്ചു് ഇന്നും മഹാനാശത്തിന്റെ മാർഗ്ഗം പണിയുകയാണു് മതമൗലികവാദികൾ.

മതഭ്രാന്തന്മാർ കാണിച്ചിട്ടുള്ള കടും ക്രൂരതകളുടെ മൗന സാക്ഷികളായി ഇന്നു ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ എത്രയെത്ര അവശിഷ്ടങ്ങളാണ് സ്ഥിതി ചെയ്യുന്നത്! മഹത്തായ ജനപദങ്ങൾ, മനോഹരങ്ങളായ ദേവാലയങ്ങൾ, മഹത്വമുള്ള കലാരൂപങ്ങൾ, പ്രശസ്തി പ്രചരിപ്പിച്ചിരുന്ന സാംസ്കാരിക സങ്കേതങ്ങൾ, വിജ്ഞാന കേന്ദ്രങ്ങൾ എന്നിങ്ങനെ എണ്ണിയെണ്ണി പറയുവാൻ എന്തെല്ലാമുണ്ട്, ഈ നശീകരണ പ്രഭുക്കന്മാരുടെ കഠിന പ്രവർത്തനങ്ങൾക്ക് ഇരയായിട്ടുള്ളതിന്! ദൈവത്തിന്റെ പേരിലായിരുന്നു, ദൈവത്തിനു വേണ്ടിയായിരുന്നു, ദൈവരാജ്യം ഉറപ്പു വരുത്തുവാനായിരുന്നു ഇതൊക്കെ നടത്തിയിട്ടുള്ളത്! ഈ പാപരക്തം പുരണ്ട് പങ്കിലമാകാത്ത കരങ്ങളുള്ള കരുത്തന്മാരെ അത്യന്തം അപൂർവ്വമായിട്ടേ ലോകചരിത്രത്തിൽ കണ്ടെത്തുവാൻ കഴിയൂ! പൊന്നും പ്രതാപവും കൊതിച്ച്, അമേരിക്കൻ ഭൂഖണ്ഡങ്ങളിലേക്ക് അതിക്രമിച്ചു കടന്ന യൂറോപ്യന്മാർ, അവിടങ്ങളിലെ പൂർവ്വകാല ചരിത്രമെല്ലാം തുടച്ചുനീക്കി. അവിടങ്ങളിൽ, അവിടുത്തുകാർ നിർമ്മിച്ചു പരിപാലിച്ചുപോന്ന ആരാധനാ സങ്കേതങ്ങളെല്ലാം ഇടിച്ചു നിരത്തി, അവയുടെ മുകളിൽ കുരിശു നാട്ടി! ജനങ്ങളെ നിർബ്ബന്ധിച്ചു മതംമാററി. പണ്ടുള്ളതെല്ലാം പരിപൂർണ്ണമായി മറക്കുവാനുതകുന്ന സാഹചര്യം ബോധപൂർവ്വം പള്ളി പ്രമാണികൾ പരിപൂർണ്ണമാക്കി. എന്തെല്ലാം മഹത്തരങ്ങളായ കാര്യങ്ങളാണ് ഇപ്രകാരം മറഞ്ഞതെന്ന വസ്തുത, വല്ലപ്പോഴും, കയ്യിൽ വന്നുചേരുന്ന പഴയകാല പ്രമാണങ്ങൾ, ഇന്നത്തെ ചരിത്രകാരന്മാരെ ഓർമ്മപ്പെടുത്തുന്നുണ്ട്. പൂർവ്വ സങ്കേതങ്ങൾ കണ്ടെത്തി ഖനനം നടത്തി പലതും ഭൂഗർഭത്തിൽ നിന്ന് വിജ്ഞാനദാഹികളായ ഗവേഷകന്മാർ, കണ്ടെത്തുവാൻ ശ്രമിക്കുന്നു. വസ്തുനിഷ്ഠങ്ങളായ തെളിവുകളെ ആസ്പദമാക്കി തയ്യാറാക്കുവാൻ സാധിച്ചിട്ടുള്ള പൂർവ്വകാലചരിത്രം താരതമ്യേന കുറവാണ്. എങ്കിലും ഇന്നു കിട്ടിയിട്ടുള്ളവപോലും, എത്ര ബൃഹത്തായ കാര്യങ്ങളാണ്, മനുഷ്യരാശിക്ക്, അമേരിക്കൻ ഭൂഖണ്ഡങ്ങളിൽ നഷ്ടമായതെന്ന് സ്പഷ്ടമാക്കുന്നുണ്ട്. വിജ്ഞാനത്തോടുമാത്രം പ്രതിബദ്ധതയുള്ള പണ്ഡിതന്മാർ, ''പരിഷ്കാരികളാ'' യിരുന്ന പണ്ടത്തെ യൂറോപ്യന്മാർ കാണിച്ചിട്ടുള്ള കൊടും ക്രൂരതയുടെ കദനകഥ പറയുന്നതിന് മടികാണിച്ചിട്ടില്ല.

മുസ്ലീം മതഭ്രാന്തന്മാർ ഉയർത്തിവിട്ട കൊടുങ്കാററ് യൂറോപ്പിലും, ഏഷ്യയിലും, ആഫ്രിക്കയിലും എത്രയെത്ര സങ്കേതങ്ങളാണ് തകർത്തിട്ടുള്ളത്! മതമൗലികവാദത്തിന്റെ വൈതാളികന്മാരാണ്, മതങ്ങൾക്കുൾക്കരുത്തുതകുന്ന ശാശ്വതമൂല്യങ്ങൾ സ്വാംശീകരിച്ചിട്ടുള്ള ശരിയായ മതാനുയായികളല്ല, ഈ മഹാപാപങ്ങളുടെ പെരും കുരിശുകൾ വഹിക്കുന്നത്. മതത്തിന്റെപേരിൽ മനുഷ്യരെ പരസ്പരം മല്ലടിപ്പിച്ച് ഇന്നും മഹാനാശത്തിന്റെ മാർഗ്ഗം പണിയുകയാണ് മതമൗലികവാദികൾ.

ഏതാണ്ട് മുപ്പതേക്കർ വിസ്തീർണ്ണമുള്ള ഒരു ബുദ്ധമത മഹാവിഹാരമായിരുന്നു, ഇന്നത്തെ ബംഗ്ലാദേശത്തുള്ള നവഗോൺ ജില്ലയിൽ, സോമപുരത്തുണ്ടായിരുന്നത്. എ.ഡി. 770–810 കാലത്ത് നാടുവാണിരുന്ന ധർമ്മപാലനെന്ന രാജാവാണ് ഈ സങ്കേതത്തിന്റെ സ്ഥാപകൻ. പതിനൊന്നിലേറെ നൂററാണ്ടുകൾ പഴക്കമുള്ള ഈ സങ്കേതത്തിന്റെ അവശിഷ്ടങ്ങൾ രക്ഷിക്കാനും, അതിന്റെ പുനർനിർമ്മിതി നിർവ്വഹിക്കാനും യുനെസ്കോ ( UNESCO ) യ്ക്ക് പദ്ധതിയുണ്ട്. പണ്ഡിതന്മാരും വിദ്യാർത്ഥികളും, അറിവ് ആർജ്ജിക്കുവാനും അവ പ്രസരിപ്പിക്കുവാനുമുള്ള അർപ്പിതജീവിതം നയിച്ചിരുന്ന സങ്കേതമെന്ന്, ഏഷ്യയിൽ എല്ലായിടത്തും പ്രശസ്തിപരത്തിയിരുന്നു, ഇവിടുത്തെ ബുദ്ധവിഹാരം. അതിനാൽ അന്യദേശങ്ങളിൽ നിന്നും വിദേശങ്ങളിൽ നിന്നും എത്രയെത്ര വിജ്ഞാനദാഹികളാണ് അവിടേക്കു വന്നിരുന്നത്! ടിബററ് തുടങ്ങിയ നാടുകളിലായിരുന്നു അതിന് കൂടുതൽ പ്രശസ്തി. പന്ത്രണ്ടാം നൂററാണ്ടായപ്പോഴേക്കും സോമപുര മഹാവിഹാരത്തിന്റെ അധഃപ്പതനം ആരംഭിച്ചെന്നു പറയാം. ക്രമേണ അവിടം വിസ്മൃതിയിലാണ്ടു. ഇന്ന് പഹാപ്പൂർ ബുദ്ധമഹാവിഹാരമെന്നാണ് ഇവിടം അറിയപ്പെടുന്നത്.

ഈ പ്രാചീന സങ്കേതത്തിന്റെ അവശിഷ്ടങ്ങൾ ആദ്യമായി കണ്ടെത്തിയത് ബുക്കാനൻ ഹാമിൽടൻ എന്ന സായിപ്പാണ്. ഈസ്ററിന്ത്യാ കമ്പനിയുടെ ആവശ്യമനുസരിച്ച് 1807–1812 കാലത്ത് സർവ്വേ ചെയ്യുന്ന ജോലിയിലായിരുന്നു അയാൾ. അങ്ങനെയാണ് ഇവിടം ശ്രദ്ധയിൽ എത്തിയത്. സർ. അലക്സാണ്ടർ കണ്ണിംഗാം ആണ്, ഇവിടുത്തെ പ്രാചീനാവശിഷ്ടങ്ങൾ പഠിക്കുവാൻ 1879-ൽ ആദ്യമായി ഖനനപ്രവർത്തനങ്ങൾ സജ്ജീകരിച്ചത്. എന്നാൽ ഈ സദുദ്യമത്തിന് കാര്യമായ നേട്ടമൊന്നുമുണ്ടായില്ല. പ്രാദേശിക ഭൂസ്വാമികളുടെ പ്രതിഷേധവും പ്രാതികൂല്യവുമായിരുന്നു പ്രതിബന്ധങ്ങൾ സൃഷ്ടിച്ചത്. എന്നാൽ 1923-ൽ വിപുലമായ ഒരു പദ്ധതി തയ്യാറാക്കി, പുരാതന സംരക്ഷിതാവശിഷ്ടമാക്കിയ ശേഷമേ, സോമപുര മഹാവിഹാരത്തിനെക്കുറിച്ച് ഗണ്യമായ വസ്തുതകൾ ശേഖരിക്കുവാൻ സാധിച്ചുള്ളു. പുരാതന വസ്തുക്കളെക്കുറിച്ച് പില്ക്കാലത്ത് നടത്തിയ പഠനങ്ങൾ ഈ സങ്കേതത്തിന്റെ മഹത്വവും മാന്യതയും സ്വീകരിച്ചു. ആഗോളാടിസ്ഥാനത്തിൽ അതിനുള്ള പ്രാധാന്യമംഗീകരിച്ചത് യുനെസ്കോയുടെ ആഭിമുഖ്യത്തിൽ പുനരുദ്ധാരണ പദ്ധതി ആവിഷ്കരിച്ചതോടെയാണ്. ബംഗ്ലാദേശിലെ ഇത്തരത്തിലുള്ള ഏററവും പ്രമുഖമായ സങ്കേതമാണിത്. പ്രതിമാശില്പങ്ങൾ, ശിലാലിഖിതങ്ങൾ, വെങ്കല പ്രതിമകൾ, ബുദ്ധവിഗ്രഹങ്ങൾ—എന്നിങ്ങനെ കാലഘട്ടങ്ങളിലെ കലാമൂല്യം കാണിക്കുന്ന പ്രാചീന വസ്തുക്കൾ പലതും അവിടെനിന്നു കുഴിച്ചെടുത്തിരിക്കുന്നു. പ്രാചീന വാസ്തുശില്പപദ്ധതിയും നിർമ്മാണ ചാതുര്യവും വ്യക്തമാക്കുന്ന തെളിവുകൾ വേറെയും!

മനുഷ്യരും പ്രകൃതിയും ഏല്പിച്ച കഠിനമായ പ്രഹരങ്ങളേററ് നാശോന്മുഖമായ ഈ മഹാവിഹാരത്തെ സംരക്ഷിച്ച് നിലനിർത്തേണ്ടതിന്റെ പ്രാധാന്യം ബംഗ്ലാദേശ് സർക്കാർ അംഗീകരിച്ച്, സഹായാഭ്യർത്ഥനയുമായി യുനെസ്കോയെ സമീപിച്ചു. 1982-ൽ യുനെസ്കോ, സംരക്ഷണ പ്രവർത്തനങ്ങൾക്കാവശ്യമായ പദ്ധതി തയ്യാറാക്കാൻ ഒരു വിദഗ്ദ്ധ സംഘത്തെ അവിടേക്കയച്ചു. അന്താരാഷ്ട്ര സഹകരണംകൊണ്ട് സോമപുര മഹാവിഹാര സങ്കേതത്തിൽ സംരക്ഷണം സാധ്യമായിത്തീരുമെന്നാണ് പ്രതീക്ഷ. മനുഷ്യരാശിയുടെ മൊത്തത്തിലുള്ള സാംസ്കാരിക പൈതൃകത്തിന്, ഭാരതവൻകരയുടെ സംഭാവനയിലൊരംശം എന്നനിലയിൽ, ഇതു പരിശോഭിക്കുമെന്നാണ് എല്ലാ നല്ല മനുഷ്യരും ആഗ്രഹിക്കുന്നത്.

> പൊന്നും പ്രതാപവും കൊതിച്ചു്, അമേരിക്കൻ ഭൂഖണ്ഡങ്ങളിലേക്കു് അതിക്രമിച്ചു കടന്ന യൂറോപ്യൻമാർ, അവിടങ്ങളിലെ പൂർവ്വകാലചരിത്രമെല്ലാം തുടച്ചു നീക്കി. അവിടെങ്ങളിൽ, അവിടുത്തുകാർ നിർമ്മിച്ചു പരിപാലിച്ചുപോന്ന ആരാധനാ സങ്കേതങ്ങളെല്ലാം ഇടിച്ചു നിരത്തി, അവയുടെ മുകളിൽ കുരിശു നാട്ടി! ജനങ്ങളെ നിർബ്ബന്ധിച്ചു മതം മാററി. പണ്ടുള്ളതെല്ലാം പരിപൂർണ്ണമായി മറക്കുവാനുതകുന്ന സാഹചര്യം ബോധപൂർവ്വം പള്ളിപ്രമാണികൾ പരിപൂർണ്ണമാക്കി.

## മുഖത്തല പൂവരണി സ്കൂളുകൾക്ക് ട്രോഫി നേടി

ചാത്തന്നൂർ സബ്ജില്ലയിലെ ഏററവും നല്ല യു. പി. സ്കൂളായി മുഖത്തല എൻ.എസ്.എസ്. യു. പി. സ്കൂളും കൊഴുവനാൽ സബ് ജില്ലയിലെ ഏററവും നല്ല സ്കൂളായി പൂവരണി എൻ. എസ്. എസ്. യു. പി. സ്കൂളും 1987–88-ൽ മുഖത്തല ഹെഡ്മാസ്റ്റർ പി. രാമചന്ദ്രൻ പിള്ളയും പൂവരണി ഹെഡ്മാസ്ററർ കെ. പി. സോമശേഖരൻനായരും ട്രോഫികൾ ഏററുവാങ്ങി.

## തെരഞ്ഞെടുപ്പ്

വെളിനല്ലൂർ 4136-ാം നമ്പർ കരയോഗത്തിന്റെ തെരഞ്ഞെടുപ്പ് 27–3–88 ഞായറാഴ്ച രാവിലെ 8 മണിക്ക് എൻ എസ്. എസ്. ഇൻസ്പെക്ടർ ആർ. രാഘവൻ ഉണ്ണിത്താന്റെ അദ്ധ്യക്ഷതയിൽ തോട്ടത്തിൽ വീട്ടിൽ കൂടിയ യോഗത്തിൽ വച്ചു നടന്നു. യൂണിയൻ കമ്മററി മെമ്പർമാരായ കെ. പി. രാമചന്ദ്രൻ നായർ, കെ. പ്രഭാകരൻ ഉണ്ണിത്താൻ എന്നിവരും സംബന്ധിച്ചിരുന്നു. എം. രാഘവൻപിള്ള സിതാരം – പ്രസിഡൻറ്, പി. ആർ. രവീന്ദ്രൻപിള്ള പൊയ്കയിൽ വീട് – സെക്രട്ടറി, എം. കൊച്ചുകൃഷ്ണപിള്ള തേമ്പ്രപടിഞ്ഞാറേതിൽ – ഖജാൻജിയുമായുള്ള ഒൻപതു് അംഗ ഭരണസമിതിയെ ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. പുതിയ ഭരണസമിതിയെ അനുമോദിച്ചുകൊണ്ട് പ്രകാശ് വി. നായർ (വെളിനല്ലൂർ പഞ്ചായത്ത് മെമ്പർ) സംസാരിച്ചു. ജോയിൻറ് സെക്രട്ടറി ഹരിദാസ് കൃതജ്ഞതയും പ്രകാശിപ്പിച്ചു.